# ഈ ഭൂമി എളിയവരുടേതാണ്

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

അണ്ഡകടാഹത്തിൽ കുറഞ്ഞതു് 100,000 ദശലക്ഷം താരസമൂഹങ്ങളും, ഓരോ താരസമൂഹത്തിലും 100,000 ദശലക്ഷത്തോളമെങ്കിലും നക്ഷത്രങ്ങളും ഉണ്ടായിരിക്കാമെന്നാണ് ശാസ്ത്രജ്ഞന്മാരുടെ അനുമാനം. മിക്കവാറും നക്ഷത്രങ്ങൾക്കും ഗ്രഹങ്ങളും ഗ്രഹങ്ങൾക്കു് ഉപഗ്രഹ (ചന്ദ്രൻ) ങ്ങളും ഉണ്ടായിരിക്കുമെന്ന് തീർച്ചതന്നെ. ആകാശഗംഗ എന്ന അപ്രധാനമായ ഒരു താരസമൂഹത്തിന്റെ ഒരു ഒഴിഞ്ഞകോണിൽ കഴിയുന്ന നിസ്സാരമായ ഒരു നക്ഷത്രമാണ് നമ്മുടെ സൗരയൂഥത്തിന്റെ കേന്ദ്രാധിപതിയായ സൂര്യൻ! ഈ സൂര്യന്റെ ചെറിയ ഗ്രഹങ്ങളിലൊന്നായ ഭൂമിയും അതിന്റെ ഉപഗ്രഹവും—ചന്ദ്രനും—ഈ സംവിധാനത്തിൽ എന്തു പ്രാമാണ്യമുണ്ടെന്ന് ഊഹിക്കാവുന്നതാണ്!

കോടാനുകോടി നക്ഷത്രങ്ങളും അവയുടെ ഗ്രഹങ്ങളും ഉപഗ്രഹങ്ങളുമുള്ള ഈ പ്രപഞ്ചത്തിൽ, മറെറവിടെങ്കിലും ജീവൻ നിലവിലുണ്ടോ? ഉണ്ടെങ്കിൽ മനുഷ്യനെപ്പോലെയോ അതിലുപരിയോ ബുദ്ധി വികാസംപ്രാപിച്ചിട്ടുള്ള ജീവികളായിത്തീർന്നിട്ടുണ്ടോ? നമുക്ക് അവയെക്കുറിച്ച് പഠിക്കുവാൻ കഴിവുണ്ടാകുമോ? ബുദ്ധിയും വിവേകവും വളർന്നിട്ടുള്ള ജന്തുക്കളുണ്ടെങ്കിൽ അവയുമായി സമ്പർക്കത്തിലെത്താനും ആശയവിനിമയം നടത്താനും സൗകര്യം സിദ്ധിക്കുമോ? വളരെ പ്രസക്തങ്ങളും സംഗതങ്ങളുമായ പ്രശ്നങ്ങളാണിവ. ഏതായാലും ജീവന്റെ നിലനില്പിനെപ്പററി നിരാക്ഷേപമായി ചൂണ്ടിക്കാണിക്കുവാൻ നമുക്കുള്ള ഉദാഹരണം ഭൂമിയിൽമാത്രമാണ്!

ഏതാണ്ട് മൂന്നുദശകങ്ങൾമുമ്പുവരെ ശാസ്ത്രജ്ഞന്മാർ ബഹിരാകാശഗവേഷണങ്ങൾ മുഖ്യമായി നിർവ്വഹിച്ചിരുന്നതു് ദൂരദർശിനികൾ ഉപയോഗിച്ചാണ്. അതിനുശേഷം സാങ്കേതിക സംവിധാനങ്ങൾ പലതും പുതിയതായി കണ്ടുപിടിച്ചു. അണ്ഡകടാഹത്തിന്റെ അതിരുകളും വിസ്തൃതിയും ഭാവനാതീതമാണെന്ന് വ്യക്തമായി. അനന്തവിശാലമായ ഈ പ്രപഞ്ചത്തിൽ എന്തൊക്കെ സംഭവങ്ങളാണ് അനുനിമിഷം അരങ്ങേറുന്നത്! അവയെപ്പററി അല്പമായിട്ടുപോലും സങ്കല്പിച്ചാൽതന്നെ നാം അത്ഭുതവിവശരായിത്തീരും. ആധുനിക കംപ്യൂട്ടറുകളെ ആശ്രയിച്ച് വിദഗ്ധവും വസ്തുനിഷ്ഠവുമായ അന്വേഷണങ്ങളുടെ മേഖല വർദ്ധിപ്പിക്കുവാൻ ശാസ്ത്രജ്ഞന്മാർക്ക് സാധിച്ചിരിക്കുന്നു. ബഹിരാകാശത്തുള്ള കേന്ദ്രങ്ങളിൽ നിന്ന് ബഹിർഗമിക്കുന്ന റേഡിയോതരംഗങ്ങളെ അത്ഭുതകരമായ സൂക്ഷ്മതയോടെ സ്വീകരിക്കാനും വിശകലനംചെയ്യാനുമുള്ള വിദ്യകൾ കണ്ടെത്തി. ഒരു പ്രത്യേക ഉദ്ദേശത്തോടുകൂടിയല്ലാതെ പ്രസരിപ്പിക്കപ്പെടുന്ന സിഗ്നലുകൾ വെറും ശബ്ദങ്ങളായിട്ടേ തോന്നുകയുള്ളൂ. മറിച്ച് ലക്ഷ്യബോധത്തോടെ അയക്കുന്നവ തിരിച്ചറിയാൻ സാധിക്കുമെന്നാണ് ഗവേഷകന്മാരുടെ വിശ്വാസം.

ഭൂമിയിൽ ജീവന്റെ ആവിർഭാവവും പരിണാമവുമെല്ലാം സാദ്ധ്യമായിത്തീർന്നതു് ജലത്തെ നിദാനമാക്കിയാണ്. ഭൂഗോളം രൂപംപ്രാപിച്ചശേഷം ഏതാണ്ട് ആയിരത്തിയഞ്ഞൂറു ദശലക്ഷം വർഷങ്ങളോളം ജീവന്റെ സ്പന്ദനത്താൽ ഇവിടെ ധന്യമായിത്തീരാതെ നിർജ്ജീവമേഖലയായി കിടക്കുകയായിരുന്നു. വെള്ളത്തിൽ സ്ഫുരിച്ച ജീവബിന്ദു ഇന്നും വെള്ളത്തെ ആശ്രയിച്ചുതന്നെയാണ് നിലനില്ക്കുന്നതു്. ജലമെന്ന രാസസംയുക്തത്തിന്റെ അഭാവമുള്ള അണ്ഡ



29th March 87

# പാഞ്ചജന്യം

ഭരണിക്കാവ് ശിവകുമാർ

പൊള്ളുന്ന വെയ്‌ലിൻ ചൂടേററു-
രുകും മരുഭൂമി-
തന്നുടെ, തകരുന്ന ഹൃദയതലങ്ങളിൽ;
ആടിമാസത്തിൻ, കരിങ്കാറുകൾ
പെയ്യുവീഴ്ത്തും
ആനന്ദാശ്രുക്കളാകും വർഷ-
ബിന്ദുക്കൾപോലെ
ദുഃഖതപ്ത നെന്നുടെ കാതുകൾ-
ക്കുള്ളിലൊരു
സ്വപ്നസംഗീതമായി, സ്വർഗ്ഗ-
നാദങ്ങളായി
വീ,ണൊരു കുഞ്ഞിന്നാദ്യത്തേ-
ക്കരച്ചിലിൻനാദം!
എന്നാത്മതപോവാടം ത,ന്നിരുൾ-
പ്പുരപ്പിങ്കൽ
പ്പടരും ഹർഷത്തിന്റെ വനജ്യോൽ-
സ്നയെപ്പോലെ
വന്നു നീ പൂമൈതലേ, പുഞ്ചിരി-
തൂകീടവേ;
ഇന്നലെവരെയുള്ള ദുഃഖങ്ങൾ
മറന്നുഞാൻ.
മൂകവേദന തിന്നി,ട്ടെൻ പ്രിയതമയെനി
ക്കേകിയൊരീ കൈനീട്ടമെന്റെ
ജീവിതമൂല്യം.
ഞാനൊരു ഭഗീരഥനാ,യുഗ്ര-
തപംചെയ്കെ,
എന്നുടെ തപസ്സിന്റെ
ഫലമായി നീ വന്നു.
മഴക്കാറുകൾ പെയ്തൊഴിഞ്ഞ
നീലാകാശമായ്
മണിവീണയിൽനിന്നുതിരും-
സംഗീതമായ്
മന്മഥൻകേളിയാട്ടും മഞ്ജുളവസന്തമായ്
ജനിച്ചനാടിൻ ഭാവിവാഗ്ദാന-
മായി,ട്ടെന്റെ
കൈകളിലിരിക്കുന്ന, നീയാകും-
നിധിയുടെ,
കുഞ്ഞിളംമുഖത്തൊരു മുത്തം ഞാൻ-
തരുന്നേരം;
തേൻകണമല്ലോയെന്റെ
ചുണ്ടിൽവന്നുറയുന്നു!
നിന്നുടെ ചുണ്ടിൽനിന്നുമുയരും-
പാഞ്ചജന്യം,
നാളത്തെ ലോകത്തിന്റെ നന്മയായ്
മാറിയെങ്കിൽ!

---

കടാഹത്തിലെ ഏതൊരു മേഖലയും ജീവന് അപ്രാപ്യസ്ഥാനമായിത്തന്നെ തുടരുകയും ചെയ്യും. അതിനാൽ നമ്മുടെ അറിവിൽ അർത്ഥമാകുന്നതരത്തിലുള്ള ജീവൻ അന്യ ഗോളങ്ങളിൽ ഇല്ല എന്ന അഭിപ്രായത്തിൽ എത്തിച്ചേരുകയേ വഴിയുള്ളു.

എല്ലാ ജൈവരാസപ്രവത്തനങ്ങളും ജലം എന്ന ആധാരഘടകത്തെ ആശ്രയിച്ചുമാത്രമാണ് ആവിർഭവിക്കുന്നത്. ജീവന്റെ താളക്രമങ്ങൾ ത്രസിക്കുന്നത് ജലം ഒരുക്കുന്ന രംഗമണ്ഡപത്തിൽമാത്രം. അതിലളിതമായ ജീവതന്മാത്രയെന്ന വൈറസ്സുമുതൽ പരിണാമശ്രേണിയിൽ അത്യുന്നതങ്ങളിൽ വത്തിക്കുന്ന സങ്കീർണ്ണജീവജാലംവരെ ഈ സാമാന്യസത്യത്തിൽനിന്ന് ഒഴിഞ്ഞുനില്ക്കുന്നില്ല ജലം ഇല്ലെങ്കിൽ ജീവനും ഇല്ല.

ജലംതന്നെ അതിന്റെ ദ്രാവകരൂപത്തിൽ സ്ഥിതിചെയ്യുവാൻ സാധിക്കുന്ന സാഹചര്യത്തിൽ മാത്രമേ ജീവചൈതന്യം നിലനിൽക്കൂ. അതുകൊണ്ടു് ഭൂമിയിൽത്തന്നെ ജീവമേഖല ഈ അതിർവരമ്പുകൾക്കപ്പുറത്തു കടക്കുന്നില്ല. കരയിലെ കാര്യം പറയുകയാണെങ്കിൽ, വായുമണ്ഡലത്തിൽ പത്തുകിലോമീററർ ആപ്പുറത്തേക്ക് സ്വാഭാവികമായി സാധ്യതയില്ല. മണ്ണിന്നടിയിലേക്കായാൽ, മരങ്ങളുടെ വേരുകൾക്ക് അങ്ങേയററം ഇറങ്ങിച്ചെല്ലാവുന്ന മേഖലയ്ക്കപ്പുറത്തേക്ക് സാധാരണഗതിയിൽ തിരക്കേണ്ടതില്ല. സമുദ്രത്തിൽ പതിനൊന്നോളം കിലോമീററർ ആഴത്തിലാണ് അതിര്. ഇങ്ങനെ നോക്കുമ്പോൾ ജീവമേഖലയെന്നു സാധാരണമായി വിവക്ഷിക്കാവുന്നതിന്റെ പരിധി എങ്ങിനെയായാലും ഇരുപത്തിയഞ്ചുകിലോമീററർ "കട്ടി"യുള്ള സങ്കേതമത്രേ! ഭൂഗോളത്തിന് മദ്ധ്യേ

ഖാപ്രദേശത്തുള്ള വ്യാസം 6378 കിലോമീററർ ആണെന്ന കാര്യം കണക്കിലെടുക്കുമ്പോൾ ജീവമേഖലയുടെ നിസ്സാരത ഊഹിക്കാമല്ലോ.

ഈ മേഖലയിലെ ജീവജാലങ്ങളുടെ രൂപവും ഭാവവും അരുളുന്ന വൈവിദ്ധ്യമെല്ലാം ഈ നിസ്സാരമായ പ്രദേശത്തു് ഒതുങ്ങിനില്ക്കുകയാണു്! ഇവിടെയാണു് 3500 ദശലക്ഷം വർഷങ്ങൾക്കുമുമ്പു് ജീവസ്ഫുരണം സംഭവിച്ചതും, പിന്നെ ഇന്നോളമുള്ള കാലയളവിൽ പരിണാമപ്രക്രിയയ്ക്കു വിധേയമായി കോടാനുകോടി രൂപഭാവങ്ങൾ ആർജ്ജിച്ചു് ഇന്നത്തെ നിലയിൽ എത്തിച്ചേർന്നതും. ഇതെല്ലാം ആലോചിക്കുമ്പോൾ ആരാണു് അത്ഭുതാധീനനായിത്തീരാത്തതു്? രൂപഭാവങ്ങളിലുള്ള വൈവിദ്ധ്യം നിലനില്ക്കവേതന്നെ ജീവന്റെ ഐക്യഭാവത്തിന്റെ ആധാരശില ഇന്നും പരിപാലിക്കപ്പെടുന്നുമുണ്ടു്.

ജീവജാലങ്ങളുടെ വൈവിദ്ധ്യം വിസ്മയാവഹമായ ഒരു മൗലികസത്യമായി കാണുമ്പോൾതന്നെ, അതിന്റെ ഏകതാവും വിസ്മരിക്കരുതെന്നാണു് ഇവിടെയുള്ള വിവക്ഷ ശാസ്ത്രകാരന്മാരുടെ നിരന്തരയത്നങ്ങളുടെ ഫലമായി ജീവവൈവിദ്ധ്യത്തിന്റെ ഏകദേശരൂപം തിട്ടപ്പെടുത്തുവാൻ കുറെയൊക്കെ കഴിഞ്ഞിട്ടുണ്ടു്. ഏതാണ്ടു് ഒന്നര ദശലക്ഷം ജീവജാതികളെ വർഗ്ഗീകരിക്കാനും പഠിക്കാനും സാധിച്ചിരിക്കുന്നു. അതിൽ 1, 200, 000 ജീവികളും 300 000 സസ്യങ്ങളും പെടും. ഈ പ്രക്രിയകൾ ഇതോടെ സമാപിച്ചിരിക്കുന്നു എന്നും പറഞ്ഞുകൂടാ. ആണ്ടുതോറും ശരാശരി 10 000 ജീവികളെയും 5000 പുതിയ സസ്യജാലങ്ങളെയും ഈ പട്ടികയിൽ പുതിയതായി ചേർക്കുവാൻ സാധിച്ചുകൊണ്ടിരിക്കുന്നു. അശ്മകങ്ങളുടെ രൂപത്തിൽ തെളിവുകൾ അവശേഷിപ്പിച്ചിട്ടുള്ളവയുടെ കാര്യവും മറന്നുകൂടാ. അന്യംനിന്നുപോയ, എന്നന്നേക്കുമായി രംഗംവിട്ടുപോയ, 100 000 ജന്തുജാതികളുടെ വിവരങ്ങളും

(ശേഷം 63-ൽ)

കഴിയുന്തോറും വേലപ്പന്റെ പ്രതികാരവാഞ്ഛ കുറഞ്ഞുകുറഞ്ഞുവന്നു. ദിവസത്തിൽ ഒട്ടേറെ പ്രാവശ്യം മാപ്പിരക്കുന്ന അവരെ നോക്കി വേലപ്പൻ കണ്ണീർവാർത്തു ഒരിക്കൽ കുളിച്ചീറനണിഞ്ഞുനിന്ന സുഭദ്രകൊച്ചമ്മയെ വേലപ്പൻ നിർന്നിമേഷനായി നോക്കിയിരുന്നു. അതു് ശ്രദ്ധിച്ചുകൊണ്ടു് അവർ പറഞ്ഞു 'വേലപ്പാ നീ കൊതിതീരെ അനുഭവിച്ചതല്ലേ ഈ ശരീരം. ഇപ്പോൾ ഈ ശരീരം വേണമെന്നു തോന്നുന്നുണ്ടോ. ഉണ്ടെങ്കിൽ ഞാൻ കിടന്നുതരാം. പക്ഷേ എനിക്കു് ഒരു വികാരവുമില്ല പാപത്തിന്റെ വിത്തുകൾ മുളയ്ക്കാതെ കിടക്കുന്ന ഈ ശരീരത്തിൽനിന്നു് ഇനി വികാരമുണർന്നെഴുന്നേല്ക്കുകയില്ല'. വേലപ്പന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവായിരുന്നതു്. അവൻ കരഞ്ഞു. പശ്ചാത്തപിച്ചു.

തങ്കം, ഒന്നുപറയട്ടെ അദ്ദേഹത്തിന്റെ എന്റെ ഭർത്താവിന്റെ ലൈംഗികശേഷി നശിക്കാനുള്ള ഒരു കാരണം ചിലപ്പോൾ ഇതാകാം.

സുഭദ്രക്കൊച്ചമ്മ കിടപ്പറവിട്ടു പുറത്തിറങ്ങാതായി. ഡോക്ടർമാർക്കു് കണ്ടുപിടിക്കാൻ ഒരു രോഗവും അവരുടെ ശരീരത്തുണ്ടായിരുന്നില്ല. പക്ഷേ ഒരു മഹാരോഗിയായവർ വീണു. മരുന്നുകൾക്കു് പകരം അവർ മദ്യം കഴിച്ചു. ആഹാരം നന്നേ വെറുത്തു. ഒരു വിഷുപ്പുലരിയിൽ കോയിപ്പുറത്തു ബംഗ്ളാവിനകത്തും പുറത്തും നാട്ടുകാരും വീട്ടുകാരും തടിച്ചുകൂടി. അതു് ഒരു സ്വാഭാവിക മരണമായിരുന്നു. ആത്മാർത്ഥമായി ദുഃഖിച്ചതും മററുള്ളവരെ കണ്ണീരിലാഴ്ത്തിയതും വേലപ്പനായിരുന്നു. ആഴ്ചകളോളം കോയിപ്പുറത്തു ബംഗ്ളാവിന്റെ പൂമുഖത്തു് അവൻ കണ്ണീരൊഴുക്കിയിരുന്നു ഒരുദിവസം രാവിലെ അഡ്വക്കേററ് രാജഗോപാൽ ആ ബംഗ്ളാവിലേക്കു് കയറിച്ചെന്നു. സുഭദ്രക്കൊച്ചമ്മയുടെ വിൽപ്പത്രം വായിച്ചുകേൾപ്പിക്കാനായിരുന്നു വന്നതു്. അനന്തരാവകാശികളില്ലാത്തതുകൊണ്ടു് തന്റെ എല്ലാ സ്വത്തുക്കളും വേലപ്പൻപിള്ളയുടെ പേരിൽ എഴുതിവയ്ക്കുന്നു. തങ്കം, എന്റെ ഭർത്താവു് കോടീശ്വരനായതു് ഞെട്ടിപ്പിക്കുന്ന ഇത്തരമൊരു സംഭവത്തിലൂടെയാണു്.

(തുടരും)

(56-ൽനിന്നും തുടർച്ച)

കണക്കിലെടുക്കേണ്ടതുണ്ടു്. കൂടാതെ സസ്യങ്ങളുടെ കഥകളും കണ്ടില്ലെന്നു നടിക്കാൻ സാധിക്കുന്നില്ല.

വലിപ്പംകൊണ്ടു പെരുമനേടിയിട്ടുള്ള ഒരു ജീവിയുടെ അംഗസംഖ്യ എളിയ പ്രാണികളുടെതുമായി താരതമ്യപ്പെടുത്തുമ്പോൾ, എത്രയോ കുറവാണു്. സഹ്യപർവ്വതസാനുക്കളിൽ വൃക്ഷശിഖരങ്ങൾ പിടിച്ചൊടിച്ചു് ഗർവ്വോടെ നിൽക്കുന്ന ഗജവീരന്റെ പാദത്തിനുചുററും, മണ്ണിൽ മാത്രം കഴിഞ്ഞുകൂടുന്ന കട്ടുറുമ്പിൻകൂട്ടത്തെ ഓർമ്മിച്ചുനോക്കുക. ആ എളിയ എറുമ്പിന്റെ ഒരു സമൂഹത്തിലെ അംഗസംഖ്യ കണക്കിലെടുത്താൽ, ഭാരതത്തിലാകമാനം അവശേഷിച്ചിട്ടുള്ള ആകെയുള്ള ആനകളുടെ എണ്ണത്തെക്കാൾ എത്രയോ ഇരട്ടിയായിരിക്കും. സസ്യങ്ങളുടെ കാര്യത്തിലും ഈ വസ്തുത ശരിയായിരിക്കുമെന്നേ ഇവിടെ സൂചിപ്പിക്കുന്നുള്ളു. ഇവയെല്ലാം പരിഗണിക്കുമ്പോൾ, ഈ ഭൂമി എളിയവരുടെതാണു്; ●

(8-ൽനിന്നും തുടർച്ച)

ആത്മധ്യാനത്തിന്റെ അപാരതകൾ തേടിപ്പോകുന്ന ഭഗവാൻ പാശ്ചാത്യപൗരസ്ത്യ സംസ്കാരങ്ങളെ തന്നിലേക്കു് ഏററുവാങ്ങി ഒരു പുത്തൻ സംസ്കാരത്തിനു രൂപം നൽകുകയാണു് ചെയ്യുന്നതു്. വിവാദങ്ങൾക്കിടയിൽ വിസ്മയപൂർണ്ണമായി വികാസം പ്രാപിയ്ക്കുന്ന ഭഗവാന്റെ മഹത്തായ ദർശനം സാമൂഹ്യസാംസ്കാരിക രംഗങ്ങളിൽ ഒരു പുത്തൻ ജ്യോതിസ്സായി തീർന്നിരിക്കുന്നു. ഭാരതസംസ്കാരത്തിനു ഒരിക്കലും ഒഴിച്ചുനിത്താൻ കഴിയാത്ത ഒരു സത്യമാണു് ഇന്നു് ഭഗവാൻ രജനീഷ്. അദ്ദേഹത്തിന്റെ ആശ്രമ വ്യവസായങ്ങൾ ഭാരതസംസ്കാരവുമായി ഒരപൂർവ്വബന്ധത്തിൽ സമരസപ്പെട്ടു നില്ക്കുന്നു. കവിതയും തത്വശാസ്ത്രവും സംഗീതവും പ്രകൃതിയുടെ അന്തരാളഗീതവും എല്ലാം ചേർന്നൊരു പ്രണവവചനംപോലെ.

—സി. എം.